# സഹോദരൻ പദ്ധതിയുടെ സൗഹൃദം ഭവനങ്ങൾ കൈമാറി

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ 'സഹോദരൻ' സാധുജന ക്ഷേമ പദ്ധതിയുടെ ഭാഗമായി സ്വന്തമായി സ്ഥലവും ഭവനവും ഇല്ലാത്ത ആളുകൾക്കുള്ള ഭവന നിർമ്മാണ പദ്ധതിയായ 'സൗഹൃദം' പ്രോജക്റ്റിന്റെ കൂദാശ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിർവഹിച്ചു. പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്തായും വൈദികരും സഹകാർമികരായിരുന്നു. അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ പ്രസംഗിച്ചു.





കോട്ടയം പരുത്തുംപാറയിൽ ഓർത്തഡോക്സ് സഭാംഗമായ കാര്യകുളത്ത് ജേക്കബ് സക്കറിയ നൽകിയ 50 സെൻറ് സ്ഥലത്ത് 600 സ്ക്വയർ ഫീറ്റുകളുള്ള 10 ഭവനങ്ങളാണ് നിർമ്മാണം പൂർത്തിയാക്കി ഗുണഭോക്താക്കൾക്ക് കൈമാറിയത്. നിർമ്മാണത്തിന് നേതൃത്വം നൽകിയ ജോസഫ് അലക്സാണ്ടറിനെയും നിർമ്മാണം നടത്തിയ ജോസഫ് ജോൺ ഇല്ലിചുവട്ടിൽനെയും പരിശുദ്ധ ബാവ അഭിനന്ദിച്ചു. രണ്ടുവർഷത്തിനുള്ളിൽ സഹോദരൻ പദ്ധതിയിലൂടെ 200ലധികം ഭവനങ്ങൾ പൂർണമായും ഭാഗികമായും പൂർത്തിയായി അർഹരായ ആളുകളിലേക്ക് കൈമാറുവാൻ സാധിച്ചതും പൊതു സമൂഹത്തിൽ ഈ പദ്ധതിക്കുള്ള സ്വീകാര്യത വർദ്ധിക്കുവാൻ ഇടയാകുന്നു.



**'സഹോദരൻ' ജീവകാരുണ്യ പ്രസ്ഥാനത്തിന്റെ ഭവനദാന പദ്ധതിയുടെ ഭാഗമായി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത നിർമിച്ചു നൽകുന്ന ആറു ഭവനങ്ങളിൽ രണ്ടു ഭവനങ്ങളുടെ കൂദാശയും താക്കോൽ കൈമാറലും 27.05.2024 തിങ്കളാഴ്ച നടന്നു.**

അസോസിയേഷൻ സെക്രട്ടറി അഡ്വ ബിജു ഉമ്മൻ, ഭദ്രാസന സെക്രട്ടറി ഫാ. അലക്സാണ്ടർ എബ്രഹാം, ഫാ. ബാബുക്കുട്ടി ആൻഡ്രൂസ്, ഫാ എബി സി മാത്യു, ഫാ ബബിൻ ബാബു, ശ്രീ കുര്യൻ മാമ്മൻ എന്നിവർ ആശംസകൾ നേർന്നു. കവിയൂർ സ്ലീബാ പള്ളി ഇടവകാംഗമായ മുരിങ്ങയിൽ ശ്രീമതി തങ്കമ്മ കോശി പരി. സഭയ്ക്കു നൽകിയ സ്ഥലത്താണ് ഭൂരഹിതരായ രണ്ടു കുടുംബങ്ങൾക്ക് ഭവനം നിർമിച്ചു നൽകിയത്.

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2024-26
License No. KL/CR/KTM/WPP-07/2024-26
Licensed to Post Without Pre-Payment

Published on
10 June/2024



PRINTED & PUBLISHED BY FR. THOMAS RAJU FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM P.O.,VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.
EDITOR: FR. ZACHARIAH THOMAS ALIAS FR. REJI THOMAS